കെ. രാജേശ്വരി

# ആലുവാ മജിസ്ട്രേറ്റിനെ ആർക്കാണ് ഭയം

പൊതുപ്രാധാന്യമുള്ള വിഷയങ്ങളെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണമാകാം എന്നാണ് 1952ലെ കമീഷൻസ് ഓഫ് എൻക്വയറി ആക്ട് വ്യവസ്ഥ ചെയ്യുന്നത്. മനോരോഗം മൂലമോ കാമഭ്രാന്തുകൊണ്ടോ ഒരാൾ സഹയാത്രികയെ കടന്നുപിടിക്കുന്നതിൽ എന്ത് പൊതുപ്രാധാന്യമാണുള്ളത്?


പി.ജെ. ജോസഫ്

''പെൺവാണിഭക്കാരെയുംഠഠഠ സ്ത്രീപീഡകരെയുംഠഠഠ കയ്യാാമം വെച്ച് നടുറോഡിലൂടെ നടത്തിക്കുംഠഠഠ'' എന്ന് പ്രസംഗിച്ച് വോട്ടുപിടിച്ച ഒരു നേതാവിനെ നമുക്കറിയാം. തെക്ക് കളിയിക്കാവിള മുതൽ വടക്ക് ഹോസങ്കടി വരെ അദ്ദേഹം ഇതേ പ്രസംഗം ആവർത്തിച്ചു.' ടിയാനെ കാണാനും വാഗ്ധോരണി കേൾക്കാനും ആളേറെ കൂടി. കോവളത്തും കുറ്റിപ്പുറത്തും സ്ത്രീപീഡകർ തറപറ്റി. വമ്പിച്ച ഭൂരിപക്ഷത്തോടെ ഇടതുപക്ഷ മുന്നണി അധികാരത്തിലേറി. വീരനായകൻ മുഖ്യമന്ത്രിയുമായി.

ആഭ്യന്തര വകുപ്പിന് മുഴുസമയമന്ത്രിയെ വെക്കാൻ മാർക്സിസ്റ്റ് പാർട്ടി തീരുമാനിച്ചപ്പോൾ മഹിളാസംഘടനകൾ മാറത്തലച്ചു വിലപിച്ചു: സ്ത്രീപീഡകരെ രക്ഷിക്കാനാണ് പൊലീസ് ഭരണം മുഖ്യന് നൽകാത്തത്! അച്ചുമ്മാനെ വിളിക്കൂ, ഞങ്ങളുടെ മാനം കാക്കൂ!!

ഭരണം ജനപ്രീതിയാർജിച്ച നൂറാം ദിവസത്തിലെത്തുമ്പോഴേക്കും മരാമത്ത് മന്ത്രിക്കെതിരെ ലൈംഗികാപവാദം ഉയർന്നു. ആഗസ്റ്റ് മൂന്നിന് ചെന്നൈ-കൊച്ചി ഫ്ലൈറ്റിൽ വെച്ച് ബഹു. മന്ത്രി സഹയാത്രികയെ കയറിപ്പിടിച്ചു എന്നാണ് ആരോപണം. യാത്രക്കാരും ജീവനക്കാരും സാക്ഷികളാണ്, വിമാനം കൊച്ചിയിലിറങ്ങും മുമ്പ് പരാതി പൈലറ്റിന് എഴുതിക്കൊടുത്തിട്ടുമുണ്ട്. നിയമപ്രകാരം മന്ത്രിയെ നെടുമ്പാശ്ശേരി വിമാനത്താവളത്തിൽനിന്ന് അറസ്റ്റ് ചെയ്ത് ചെങ്ങമനാട് പൊലീസ്സ്റ്റേഷനിലേക്ക് കൊണ്ടുപോകണം. അവിടെനിന്ന് ജാമ്യത്തിൽ വിടുകയോ ആലുവ മജിസ്ട്രേറ്റ് കോടതിയിൽ ഹാജരാക്കുകയോ ചെയ്യണം. കുറ്റവാളി മന്ത്രിയായതുകൊണ്ട് ഇത്തരം നടപടിയൊന്നും ഉണ്ടായില്ല. പരാതിതന്നെയും അന്തരീക്ഷത്തിൽ അലിഞ്ഞ് അപ്രത്യക്ഷമായി.

ആഗസ്റ്റ് 21ന് ഷാനിമോൾ ഉസ്മാൻ നടത്തിയ പത്രസമ്മേളനത്തോടെയാണ് വിവരം പുറത്തറിഞ്ഞത്. പിന്നാലെ *ഇന്ത്യാവിഷൻ* ഏറ്റുപിടിച്ചു. 22ന് പത്രങ്ങളായ പത്രങ്ങളിലൊക്കെ വിമാനവിവാദം കത്തി. മന്ത്രി ആരോപണം നിഷേധിച്ചു. തന്റെ രാഷ്ട്രീയ ശത്രുക്കൾ-പേരെടുത്തുപറഞ്ഞില്ല എങ്കിലും പി.സി. ജോർജും പി.ടി. തോമസും- ആണ് പരാതിയുടെ പിന്നിലെന്ന് കുറ്റപ്പെടുത്തി. ഐ.പി.എസുകാരിയെകൊണ്ട് അന്വേഷിക്കണം എന്ന് ആവശ്യപ്പെട്ടു. കുറ്റം തെളിഞ്ഞാൽ പൊതുപ്രവർത്തനം ഉപേക്ഷിക്കും എന്ന് ഭീഷണി മുഴക്കി.

ഷാനിമോളുടെ പത്രസമ്മേളനത്തിനു മുമ്പുതന്നെ ചെങ്ങമനാട് സർക്കിൾ ഇൻസ്പെക്ടറുടെ റിപ്പോർട്ട് മുഖ്യന്റെ മേശപ്പുറത്തെത്തിയിരുന്നു. സാഹചര്യങ്ങളും സാക്ഷികളും വിരൽ ചൂണ്ടുന്നത് മന്ത്രിയുടെ നേർക്കാണെന്ന് സർക്കിളദ്ദേഹം സാമാന്യം വെടിപ്പായി എഴുതിയിരുന്നു: തൽക്ഷണം ജോസഫിന്റെ രാജി ചോദിക്കും എന്നാണ് ജനം കരുതിയത്. മന്ത്രിസ്ഥാന വ്യഭിചാരിയെ കുതിരക്കവഞ്ചികൊണ്ടടിച്ച് പുറംപൊളിക്കും എന്ന് പ്രതീക്ഷിച്ചവരുമുണ്ട്.

വിമാനവിവാദത്തിൽ അസ്വാഭാവികതകൾ ഏറെയുണ്ടെന്ന് *ദീപിക* കണ്ടുപിടിച്ചു. വിശ്വസനീയമായ വൃത്തങ്ങളിൽനിന്ന് പത്രത്തിന് ലഭിച്ച കൃത്യമായ വിവരങ്ങൾ: മന്ത്രി ജോസഫ് ചില സ്ഥലകാല വിഭ്രമങ്ങളുള്ള ആളാണ്. ക്ലോസ്ട്രോഫോബിയ എന്ന അവസ്ഥയുള്ളയാൾ. ജനാലക്കടുത്ത സീറ്റ് നോക്കിയാണ് പരാതിക്കാരിയുടെ പിന്നിൽ പോയിരുന്നത്. അദ്ദേഹത്തിന്റെ ഇടതുകൈക്ക് സ്വാധീനം കുറവാണ്. വിമാനം പറന്നുപൊങ്ങിയപ്പോൾ മുൻസീറ്റിൽ പിടിച്ചു. കഷ്ടകാലത്തിന് സഹയാത്രികയുടെ പിൻകഴുത്തിൽ വിരൽ മുട്ടി. ആയമ്മ പേടിച്ചുനിലവിളിച്ചു. സീറ്റു മാറിയിരുന്നു. തെറ്റിദ്ധാരണയുടെ പുറത്ത് പരാതിയെഴുതി പൈലറ്റിന് കൊടുത്തു...

കത്തോലിക്കാ തിരുസഭയുടെ മുഖപത്രമെന്ന നിലക്ക് ഒരു അതിപുരാതന സുറിയാനി ക്രിസ്ത്യാനിക്കുവേണ്ടി ഇത്രയൊക്കെ എഴുതാൻ *ദീപിക* ബാധ്യസ്ഥമാണ്. പി.ടി.

ചാക്കോക്കുവേണ്ടി കൊളംബിയറച്ചൻ എഴുതിയതുവെച്ച് നോക്കുമ്പോൾ ഇത് എത്ര നിസ്സാരം. പക്ഷേ, അവിടംകൊണ്ട് നിറുത്തിയില്ല, നസ്രാണി *ദീപിക*. ''... വിമാനത്താവളാധികൃതർക്കോ മറ്റോ സ്ത്രീ പരാതി നൽകിയിട്ടില്ല. എന്നാൽ, സംഭവം കേട്ടറിഞ്ഞ ചിലർ മുഖ്യമന്ത്രിയുടെ ഓഫീസിൽനിന്നാണെന്ന് പറഞ്ഞ് സ്ത്രീയെ സമീപിച്ച് നീതിവേണ്ടേ എന്ന് അവരോട് ചോദിക്കുകയായിരുന്നു... ഇതിനിടെ ഇക്കാര്യത്തിൽ അന്വേഷണം നടത്തുന്നതു തൻെറ സ്വന്തം തീരുമാനമാണെന്ന് മുഖ്യമന്ത്രി പ്രസ്താവിച്ചു. ഈ സംഭവവും തൻെറ പ്രതിച്ഛായ കേമമാക്കാൻ അവസരമാക്കുന്ന തരംതാണ ശ്രമമായാണ് പലരും കാണുന്നത്''.

ആഗസ്റ്റ് 24ന് *ദീപിക* 'മലയാളി മാറട്ടെ, ഈ ലൈംഗികകാപട്യത്തിൽനിന്ന്' എന്ന മനോജ്ഞ ശീർഷകത്തിനു കീഴെ അനുകരണീയ ശൈലിയിൽ മുഖപ്രസംഗവും എഴുതി: രാഷ്ട്രീയ എതിരാളികളെ തകർക്കാൻ ലൈംഗികതയും ലൈംഗികാരോപണങ്ങളും ആയുധമാക്കുന്നവർ അക്കാരണത്താൽത്തന്നെ ഈ സമൂഹത്തിൻെറ മുന്നിൽ നിവർന്നുനിൽക്കാൻ അർഹതയില്ലാത്തവരാണ്. ആരെയും കൂട്ടുപിടിച്ച് എത്ര ഉന്നതരെ വേണമെങ്കിലും ലൈംഗികാരോപണമുന്നയിച്ച് ഭീഷണിപ്പെടുത്താനും ദ്രോഹിക്കാനും കഴിയുമെന്ന് വന്നിരിക്കുന്നു... നാട്ടിൽ വികസനം കൊണ്ടുവരാൻ രാപകൽ ആലോചന നടത്തേണ്ടവർ ഇത്തരം വിഷയങ്ങളുന്നയിച്ച് സമയം കളയുന്നത് ജനദ്രോഹമാണ്. ഇനിയെങ്കിലും ഇത്തരം വിഷയങ്ങളുടെ കുടുക്കിൽ നിന്ന് പുറത്തുവരാൻ രാഷ്ട്രീയനേതൃത്വം തയാറാകണം. മലയാളിയുടെ സദാചാര കാപട്യം മുതലാക്കി രാഷ്ട്രീയ എതിരാളിയെ ദ്രോഹിക്കുന്ന ഏർപ്പാട് അവസാനിപ്പിക്കണം... യഥാർഥത്തിൽ മാറേണ്ടത് മന്ത്രിയോ തന്ത്രിയോ അല്ല, സ്ത്രീയെ പകച്ചും തുറിച്ചും ഉഴിഞ്ഞും നോക്കുന്ന മലയാളി മനസ്സാണ്''.

കാമാർത്തിയോടെ സ്ത്രീയെ നോക്കുന്നവൻ അവളെ തൻെറ മനസ്സിൽ വ്യഭിചരിച്ചുകഴിഞ്ഞു (മത്തായി 5:28) എന്ന വേദവാക്യത്തെ സർവഥാ സാധൂകരിക്കുന്നു, *ദീപിക*യുടെ മുഖപ്രസംഗം. അമേരിക്കയിലും യൂറോപ്പിലും കൊച്ചു കേരളത്തിൽ കുറുമ്പനാടത്തുപോലും ലൈംഗികാരോപണത്തിന് വിധേയരായ വൈദികരെക്കുറിച്ചും ഇരകൾക്ക് നഷ്ടപരിഹാരം നൽകാൻ തിരുസഭ ചെലവഴിച്ച സമ്പത്തിനെക്കുറിച്ചും പത്രാധിപരച്ചൻ ഓർമിച്ചിരിക്കാം. ഏതായാലും സമൂഹത്തിനു മുന്നിൽ നിവർന്നുനിൽക്കാനുള്ള യോഗ്യത ഫാ. റോബിൻ വടക്കുംചേരിൽ തെളിയിച്ചുകഴിഞ്ഞു. മാർപാപ്പയുടെ അടുത്ത വരവിൽ അദ്ദേഹത്തെ ഒരു വിശുദ്ധനായി പ്രഖ്യാപിക്കാനിടയുണ്ട്. വടക്കുഞ്ചേരിയച്ചാ, വഴിതെറ്റുന്ന ആത്മാക്കൾക്കുവേണ്ടി അപേക്ഷിക്കണമേ!

മുഖ്യമന്ത്രി, സഹപ്രവർത്തകരോടും ഘടകകക്ഷി നേതാക്കളോടും ആശയവിനിമയം നടത്തിയശേഷം ബി. സന്ധ്യയെ അന്വേഷണ ചുമതല ഏൽപ്പിച്ചു. കേരള കേഡറിലെ പ്രഗല്ഭയായ ഐ.പി.എസുകാരി -സത്യസന്ധയാണ്. സമർഥയാണ്, സുന്ദരിയാണ്, സാഹിത്യകാരിയുമാണ്.

സന്ധ്യയും സംഘവും തിരിച്ചും മറിച്ചും അന്വേഷിച്ചു. വിമാനത്തിൽ കയറി പരിശോധിച്ചു. സീറ്റുകൾക്കിടയിലെ അകലം അളന്നു. ജീവനക്കാരെയും സഹയാത്രികരെയും ചോദ്യം ചെയ്ത് മൊഴിയെടുത്തു. പരാതിക്കാരിയെയും ഭർത്താവിനെയും കണ്ട് വിവരങ്ങൾ ആരാഞ്ഞു. അവരിൽനിന്ന് പരാതി എഴുതിവാങ്ങി. മന്ത്രിയെയും ചോദ്യം ചെയ്തു. ഒടുവിൽ റിപ്പോർട്ട് നൽകി: പരാതിക്കാരിയുടെ ആത്മാഭിമാനത്തെ അവഹേളിക്കുന്ന നടപടി മന്ത്രിയുടെ ഭാഗത്തുനിന്നുണ്ടായിട്ടുണ്ട്. പരാതിക്കു പിന്നിൽ രാഷ്ട്രീയ ലക്ഷ്യമോ ഗൂഢാലോചനയോ ഇല്ല.

റിപ്പോർട്ട് കിട്ടി 24 മണിക്കൂറിനകം മുഖ്യമന്ത്രി ജോസഫിനെ വിളിച്ചുവരുത്തി രാജിക്കത്തെഴുതിവാങ്ങി. വി.എസ്-വിജയൻ തർക്കത്തിൽ പിണറായി വിഭാഗത്തോടൊപ്പം നിന്ന ഏക ഘടകകക്ഷി ജോസഫ് ഗ്രൂപ്പായിരുന്നു. മൈത്രി-പൂകൃഷി ആരോപണത്തിൽ ജോസഫിനെ പിന്തുണച്ച് വിജയൻ പ്രത്യുപകാരം ചെയ്തു. വിമാനവിവാദത്തിൽ പിണറായി-കോടിയേരിമാർ പോലും നിസ്സഹായരായി.

പീച്ചിയാത്ര വിവാദമായി മന്ത്രിപദമൊഴിയേണ്ടി വന്ന പി.ടി. ചാക്കോ മദ്യത്തിൽ അഭയം തേടി, ഹൃദയം പൊട്ടി മരിച്ചു എന്നാണ് ഐതിഹ്യം. ഐസ്ക്രീം പാർലർ ദുരാരോപണ വിധേയനായപ്പോൾ ആത്മഹത്യയെക്കുറിച്ച് ചിന്തിച്ചു എന്നാണ് ജനാബ് കുഞ്ഞാ

ജുഡീഷ്യൽ അന്വേഷണം വൃഥാ വ്യായാമമാണ്. ഹൈക്കോടതിയിൽനിന്ന് ഒരു സിറ്റിംഗ് ജഡ്ജിയെ ചോദിക്കും. കിട്ടാതെ വരുമ്പോൾ റിട്ടയർ ചെയ്ത ഏതെങ്കിലും പുമാനെ കണ്ടെത്തും. സ്വാധീനത്തിന് വഴിപ്പെടുന്നവർക്ക് മുൻഗണന. ചട്ടപ്പടി അന്വേഷണം നടക്കും. റിപ്പോർട്ട് അനുകൂലമെങ്കിൽ സ്വീകരിക്കും. എതിരാണെങ്കിൽ തള്ളിക്കളയും. രണ്ടായാലും തുടർ നടപടി ഉണ്ടാകില്ല. സെക്രട്ടേറിയറ്റിലെ പൊടിപിടിച്ച ഫയലുകൾക്കിടയിൽ അന്ത്യവിശ്രമം.



ലിക്കുട്ടി ഈയിടെ *മനോരമ ന്യൂസി*നോട് പറഞ്ഞത്.. രാജിക്കത്ത് കൊടുത്ത് ക്ലിഫ്ഹൗ
സിൽനിന്നു പുറത്തുവന്നപ്പോഴും ഔസേപ്പച്ചൻ സുസ്മേരവദനൻ. ടി.വി. ചാനലുകൾ
ക്കുവേണ്ടി അദ്ദേഹം ഗാനം ആലപിച്ചു: ''ഒരു നറുംപുഷ്പമായെൻനേർക്കു ചായുന്ന
മിഴിമുനയാരുടേതാവാം?...''

പക്ഷേ, പൊതുജീവിതം ഉപേക്ഷിക്കാനൊന്നും അദ്ദേഹം സന്നദ്ധനല്ല. ആരോപണം
അടിസ്ഥാനരഹിതമാണ്. സന്ധ്യയുടെ അന്വേഷണം പക്ഷപാതപരം. ഇവിടെ നടന്നത്
പുരുഷപീഡനം. അതുകൊണ്ട് നിരപരാധിത്വം തെളിയുംവരെ അന്വേഷിക്കണം.
സെപ്റ്റംബർ എട്ടാം തീയതി വെള്ളിയാഴ്ച മന്ത്രിസഭായോഗം ചേർന്ന് വിപ്ലവകര
മായ തീരുമാനം കൈക്കൊണ്ടു: വിമാനവിവാദത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണം.
മന്ത്രിസഭാ തീരുമാനം വിശദീകരിക്കവേ, മുഖ്യമന്ത്രി ഒരു കാര്യം കൂടി വ്യക്തമാക്കി:
സന്ധ്യയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ക്രിമിനൽ കേസ് എടുക്കുന്നില്ല.
പൊതുപ്രാധാന്യമുള്ള വിഷയങ്ങളെ (matters of definite public importance)ക്കുറിച്ച്
ജുഡീഷ്യൽ അന്വേഷണമാകാം എന്നാണ് 1952ലെ കമീഷൻസ് ഓഫ് എൻക്വയറി ആ
ക്ട് വ്യവസ്ഥ ചെയ്യുന്നത്. മനോരോഗം മൂലമോ കാമഭ്രാന്തുകൊണ്ടോ ഒരാൾ സഹയാ
ത്രികയെ കടന്നുപിടിക്കുന്നതിൽ എന്ത് പൊതുപ്രാധാന്യമാണുള്ളത്?

നീലലോഹിതദാസ് നാടാർക്കെതിരായി ആരോപണം ഉയർന്നപ്പോഴും ജുഡീഷ്യൽ
അന്വേഷണത്തിന് ഉത്തരവിട്ടല്ലോ എന്നു ചോദിക്കാം. അതിലുമുണ്ടായിരുന്നില്ല പൊ
തുപ്രാധാന്യം. നായനാർ ചെയ്ത തെറ്റ് ആവർത്തിക്കാനല്ലല്ലോ അച്യുതാനന്ദനെ ഹ
ജൂർകച്ചേരിയിൽ കയറ്റി ഇരുത്തിയിരിക്കുന്നത്? നളിനി നെറ്റോക്കെതിരെ നീലൻ ഔ
ദ്യോഗികതലത്തിൽ ചില ആരോപണങ്ങൾ ഉന്നയിച്ചിരുന്നതുകൊണ്ട് അതിൽ ജുഡീ
ഷ്യൽ അന്വേഷണത്തിന് ചില്ലറ സാംഗത്യമെങ്കിലും ഉണ്ടായിരുന്നു. ജോസഫിന്റെ
കാര്യത്തിൽ അതുമില്ല.

നീലൻ-നളിനി വിവാദത്തിൽ ജുഡീഷ്യൽ അന്വേഷണത്തിനൊപ്പം പൊലീസ് അ
ന്വേഷണവും നടന്നിരുന്നു. പൊലീസ് ഐ.ജി സെൻകുമാർ ആണ് അന്വേഷണം നട
ത്തി വഞ്ചിയൂർ കോടതിയിൽ ചാർജ് കൊടുത്തത്. ക്രിമിനൽ കേസ് നീലനെ ശിക്ഷി
ക്കുന്നതിലാണ് കലാശിച്ചത്. ജോസഫിന്റെ കാര്യത്തിൽ പൊലീസ് അന്വേഷണം
പൂർത്തിയായിട്ടുണ്ട്. രേഖാമൂലം പരാതി വാങ്ങിയിട്ടുണ്ട്. സാക്ഷിമൊഴികൾ രേഖപ്പെടു
ത്തിയിട്ടുണ്ട്. ഇനി ചെങ്ങമനാട് പൊലീസ്സ്റ്റേഷനിൽ ക്രൈം രജിസ്റ്റർ ചെയ്യണം,
ആലുവാ മജിസ്ട്രേറ്റ് കോടതിയിൽ ചാർജ് കൊടുക്കണം. അത്രയേ വേണ്ടൂ.

എന്തുകൊണ്ട് ആലുവ മജിസ്ട്രേറ്റ് കോടതിയെ ജോസഫ് ഭയപ്പെടുന്നു? പൊലീസ്
അന്വേഷണത്തിൽ വന്ന പാകപ്പിഴകൾ തുറന്നുകാട്ടാൻ, സാക്ഷികളെ കൂട്ടിൽ കയറ്റി എ
തിർ വിസ്താരം നടത്താൻ മജിസ്ട്രേറ്റ് കോടതിയാണ് നല്ലത്. പ്രഗല്ഭരായ പ്രതിഭാഗം
വക്കീലന്മാർ എമ്പാടുമുണ്ടുതാനും. പക്ഷേ, കുറ്റം തെളിഞ്ഞാൽ ശിക്ഷ കിട്ടും. ജയി
ലിൽ പോയി കൊതുകുകടിയേറ്റ് കഴിയേണ്ടിവരും.

മറിച്ച് ജുഡീഷ്യൽ അന്വേഷണം വൃഥാ വ്യായാമമാണ്. ഹൈക്കോടതിയിൽനിന്ന് ഒരു
സിറ്റിംഗ് ജഡ്ജിയെ ചോദിക്കും. കിട്ടാതെ വരുമ്പോൾ റിട്ടയർ ചെയ്ത ഏതെങ്കിലും പു
മാനെ കണ്ടെത്തും. സ്വാധീനത്തിന് വഴിപ്പെടുന്നവർക്ക് മുൻഗണന. ചട്ടപ്പടി അന്വേഷ
ണം നടക്കും. റിപ്പോർട്ട് അനുകൂലമെങ്കിൽ സ്വീകരിക്കും. എതിരാണെങ്കിൽ തള്ളിക്കള
യും. രണ്ടായാലും തുടർ നടപടി ഉണ്ടാകില്ല. സെക്രട്ടേറിയറ്റിലെ പൊടിപിടിച്ച ഫയലു
കൾക്കിടയിൽ അന്ത്യവിശ്രമം.

സുപ്രീംകോടതിയിലെയും ഹൈക്കോടതികളിലെയും ന്യായാധിപർ അന്വേഷിച്ച് ത
യാറാക്കിയ ഗജഗംഭീരൻ റിപ്പോർട്ടുകൾക്ക് എന്ത് സംഭവിച്ചു? മീററ്റ് കലാപത്തെക്കുറി
ച്ചുള്ള പരേഖ് റിപ്പോർട്ട്, മുംബൈ ലഹളയെപ്പറ്റിയുള്ള ശ്രീകൃഷ്ണ റിപ്പോർട്ട്, ഇന്ദിരാ
ഗാന്ധിയുടെ കൊലയെക്കുറിച്ച് അന്വേഷിച്ച തക്കർ-നടരാജൻ റിപ്പോർട്ട്, രാജീവ് വധ
ത്തെപ്പറ്റിയുള്ള ജെയിൻ റിപ്പോർട്ട്, സ്റ്റെയിൻസ് വധത്തെ സംബന്ധിച്ച വാധ്വാ റി
പ്പോർട്ട്, ശവപ്പെട്ടി കുംഭകോണത്തെക്കുറിച്ചുള്ള ഫുകാൻ റിപ്പോർട്ട്, ഗോദ്ര സംഭവത്തെ
പ്പറ്റിയുള്ള ബാനർജി റിപ്പോർട്ട്....

കമീഷനുകളുടെ പ്രവർത്തനം പലപ്പോഴും വിവാദങ്ങൾ വിളിച്ചുവരുത്തുന്നുണ്ട്. നീ
ലൻ-നളിനി വിവാദത്തെ ജസ്റ്റിസ് ജി. ശശിധരൻ ക്ലിൻറൻ-മോണിക്ക സംഭവത്തോടു
പമിച്ചതും രഹസ്യവിചാരണക്കുള്ള അപേക്ഷ നിരസിച്ചതും ഉദാഹരണം. ഒടുവിൽ ന
ളിനി നെറ്റോ കമീഷൻ നടപടികളോട് നിസ്സഹകരിച്ചു; മഹിളാസംഘടനകൾ ശശിധര
ന്റെ കോലം കത്തിച്ചു.

ചില ന്യായാധിപരുടെയെങ്കിലും (റിട്ടയർ ചെയ്തവരുടെ വിശേഷിച്ചും) മനഃസാക്ഷി
വലിച്ചാൽ വലിയുന്നതാണ്. കക്കി തടിയിടപാടിനെക്കുറിച്ച് അന്വേഷിച്ച് ജസ്റ്റിസ്
ജോർജ് വടക്കേൽ സമർപ്പിച്ച റിപ്പോർട്ട് വായിച്ച് കരുണാകരന്റെപോലും കണ്ണു തള്ളി
പ്പോയി. സർക്കാറിന് നഷ്ടമൊന്നുമുണ്ടായില്ലെന്ന് കണ്ടെത്താൻ ന്യായാധിപ ശ്രേഷ്ഠൻ
കണ്ടെത്തിയ വഴികൾ അനുപമം, അനവദ്യ സുന്ദരം. ബാലകൃഷ്ണപിള്ളക്കെതിരായ
ആരോപണത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണം നടത്താമെന്ന് കരുണാകർജി നി
യമസഭയിൽ പറഞ്ഞപ്പോൾ, മാർക്സിസ്റ്റംഗങ്ങൾ വിളിച്ചുപറഞ്ഞു: ജാനകിയമ്മയെ
ക്കൊണ്ടാണെങ്കിൽ വേണ്ട!

ജുഡീഷ്യൽ അന്വേഷണം വലിയ പണച്ചെലവുള്ള പരിപാടിയാണ്. കമീഷന് കനത്ത
പ്രതിഫലം, ബത്ത, മെഡിക്കൽ റീ ഇമ്പേഴ്സ്മെൻറ്, ഓഫീസ്, സ്റ്റാഫ്, കാർ, പെ

ട്രോൾ, ഡ്രൈവർ... ഈ പണമൊന്നും പാലത്തിനാൽ കുഞ്ഞേട്ടൻ സമ്പാദിച്ചതിൽനിന്നോ ഔസേപ്പച്ചന് സ്ത്രീധനമായി കിട്ടിയതിൽനിന്നോ അല്ല, ഈ ദരിദ്രസംസ്ഥാനത്തിന്റെ ഖജനാവിൽനിന്ന്; ഞാനും നിങ്ങളും നികുതികൊടുത്ത സംഖ്യയിൽനിന്നാണ് ചെലവിടുക.

ജോസഫിന്റെ രാജിയെ സ്വാഗതം ചെയ്തുകൊണ്ട് സെപ്റ്റംബർ അഞ്ചിന് *മാതൃഭൂമി* മുഖപ്രസംഗം എഴുതി. ഗോപീകൃഷ്ണനും ഉണ്ണികൃഷ്ണനും ഗംഭീര കാർട്ടൂണുകൾ വരച്ചു. ആരോപണം ഉയർന്നപ്പോൾത്തന്നെ മന്ത്രിയെക്കൊണ്ട് രാജിവെപ്പിക്കേണ്ടതായിരുന്നു എന്ന് അഭിപ്രായപ്പെട്ട് അപ്പുക്കുട്ടൻ വള്ളിക്കുന്ന് സെപ്റ്റംബർ ഏഴാം തീയതിയിലെ *മാതൃഭൂമി*യിൽ ലേഖനമെഴുതി: അഗ്നിശുദ്ധികർമത്തിനിടക്ക് പകരക്കാരനായി നിർദേശിച്ച ആളെപ്പറ്റി ഉന്നയിക്കുന്ന പ്രശ്നങ്ങൾ, ഐ.ജിയുടെ അന്വേഷണ റിപ്പോർട്ടുമായി ബന്ധപ്പെട്ട് പരക്കുന്ന അഭ്യൂഹങ്ങൾ, വിമർശങ്ങൾ, ഭരണത്തിന്റെ ഇടനാഴികളിൽ നടന്നെന്ന് കേൾക്കുന്ന അനഭിലഷണീയകാര്യങ്ങൾ... ഇതൊന്നും സത്യമല്ലാതിരിക്കട്ടെ. യഥാർഥ ഇടതുപക്ഷത്തിന്റെ അഗ്നിശുദ്ധിക്ക് അപമാനകരവും അപായകരവുമാണ്, കേൾക്കുന്നതെല്ലാം വസ്തുതകളാണെങ്കിൽ.

ഐ.ജിയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ കേസ് രജിസ്റ്റർ ചെയ്യാതെ ജുഡീഷ്യൽ അന്വേഷണത്തിനുത്തരവിട്ട അധാർമികതക്കെതിരെ പ്രതികരിക്കാൻ *മാതൃഭൂമി*യോ മറ്റേതെങ്കിലും പത്രമോ മുന്നോട്ടുവന്നിട്ടില്ല. കുഞ്ഞാലിക്കുട്ടിക്കെതിരെ ആഞ്ഞടിച്ച 'നിരീക്ഷകൻ' നിശ്ശബ്ദം. ജോസഫൈനും മീനാക്ഷിതമ്പാനും മിണ്ടാട്ടമില്ല. സുഗതകുമാരി, സാറാ ജോസഫ്, സി.എസ്. ചന്ദ്രിക, കെ. അജിത, ജെ. ദേവിക... സകലരും മഹാമൗനം. വന്നിട്ടും പോയിട്ടും നമ്മുടെ ഷാനിമോൾ മാത്രമുണ്ട് പ്രതികരിക്കാൻ, പ്രതിഷേധിക്കാൻ.

പി.ജെ. കുര്യന് രാജ്യസഭാസീറ്റ് കൊടുത്തതിൽ പ്രതിഷേധിച്ച് തിരുവനന്തപുരത്ത് പത്രസമ്മേളനം നടത്തിയവരാണ് സഖാക്കൾ കെ.പി. രാജേന്ദ്രനും ബിനോയ് വിശ്വവും, കുര്യനോട് ധീരമായി മൽസരിച്ച് തോറ്റ സി. ദിവാകരനും. വിമാനവിവാദത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണത്തിനുത്തരവിട്ട മന്ത്രിസഭായോഗത്തിൽ മൂന്നുപേരും ഹാജരായിരുന്നു. പാഞ്ചാലി വസ്ത്രാക്ഷേപ വേളയിൽ ഭീഷ്മ-ദ്രോണ-കൃപാചാര്യന്മാരെന്നപോലെ മൗനം പാലിച്ചു.

അച്ചുമ്മാമനോ? നട്ടെല്ലില്ലാത്ത നാലാംകിട രാഷ്ട്രീയക്കാരനെന്ന് തെളിയിക്കാനുള്ള പുറപ്പാടിലാണ് ഇദ്ദേഹം. ഇദ്ദേഹത്തിന്റെ ഭരണകാലത്ത് സ്ത്രീപീഡകരെ തുറുങ്കിലടയ്ക്കും, കഴുവേറ്റുമെന്നൊക്കെ വ്യാമോഹിക്കുന്നവർ മൂഢസ്വർഗത്തിലാണ്. സ്ത്രീലമ്പടരേ, പിമ്പുകളേ, നിങ്ങൾക്ക് നഷ്ടപ്പെടാൻ കൈവിലങ്ങുകൾ മാത്രം! ●